86/4

# സ്വാശ്രയവിദ്യാഭ്യാസവും സാമൂഹിക നീതിയും



'പൊതുവിദ്യാഭ്യാസം സംരക്ഷിക്കുക'
വിദ്യാഭ്യാസ ജാഥ - '95



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

കേരളത്തനിമകൾക്ക് അടിസ്ഥാനമായി വർത്തിച്ച പൊതുവിദ്യാഭ്യാസത്തിനു നേരെ വൻ ഭീഷണി ഉയർന്നുവന്നിരിക്കുന്ന സാഹചര്യമാണിന്ന്. അതിശക്തമായി പ്രതികരിക്കുകയും ബദൽ സമീപനങ്ങൾ കൂട്ടായി വളർത്തിയെടുക്കുകയും ചെയ്തുകൊണ്ടേ ഈ തകർച്ചയെ നേരിടാനാവൂ. പൊതുവിദ്യാഭ്യാസം സംരക്ഷിച്ചുകൊണ്ടേ നമുക്കു കേരളത്തെ രക്ഷിക്കാനാവൂ.

'പൊതുവിദ്യാഭ്യാസം സംരക്ഷിക്കുക' എന്ന മുദ്രാവാക്യവുമായി 95 നവംബർ 1 മുതൽ 18 വരെ ശാസ്ത്രസാഹിത്യ പരിഷത്തിൻെറ ആഭിമുഖ്യത്തിൽ ആരംഭിക്കുന്ന വിപുലമായ ജനബോധവൽക്കരണ പരിപാടിയാണ് വിദ്യാഭ്യാസ ജാഥ.

കാസർഗോഡ്, വയനാട്, പത്തനംതിട്ട, തിരുവനന്തപുരം എന്നീ ജില്ലകളിൽനിന്നാരംഭിക്കുന്ന ജാഥകൾ നവംബർ 18-ന് വിപുലമായ പരിപാടികളോടെ തൃശൂരിൽ സമാപിക്കും.

ജാഥയോടനുബന്ധിച്ചു പുറത്തിറക്കുന്ന ലഘുലേഖകളിൽ ഒന്നാണിത്. പൊതുവിദ്യാഭ്യാസം സംരക്ഷിക്കുവാനുള്ള ഈ ശ്രമത്തിൽ കേരളത്തെ സ്നേഹിക്കുന്ന മുഴുവൻ ജനങ്ങളും പങ്കുചേരുമെന്നു പ്രതീക്ഷിക്കട്ടെ.

**കേരള ശാസ്ത്രസാഹിത്യ പരിഷത്ത്**

# സ്വാശ്രയവിദ്യാഭ്യാസവും സാമൂഹിക നീതിയും

നമ്മുടെ സമൂഹത്തിൽ ഈയിടെയായി ഏറ്റവുമധികം കേട്ടുവരുന്ന മുദ്രാവാക്യമാണ് 'സാമൂഹിക നീതി' എന്നത്. എല്ലാ രാഷ്ട്രീയ പാർട്ടികളും അതിൻമേൽ തൊട്ട് ആണയിടുന്നു. സമ്പത്തിൻെറയും അധികാരത്തിൻെറയും കാര്യത്തിൽ ജനങ്ങൾക്കിടയിൽ ഏറ്റവും അന്തരങ്ങളുള്ള രാജ്യങ്ങളിലൊന്ന് എന്ന നിലയിൽ ഇന്ത്യയിൽ ഈ മുദ്രാവാക്യത്തിന് ഏറെ പ്രസക്തിയുണ്ട്. 'സാമൂഹിക നീതി' നടപ്പാക്കുക എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് സമൂഹത്തിൻെറ താഴെക്കിടയിലുള്ളവരുടെ ഉയർച്ച ഉറപ്പാക്കുകയും അതുവഴി സമൂഹത്തിൽ തുല്യത കൈവരിക്കുകയുമാണ്.

ഇതിനുള്ള ഒരു മാർഗം സമ്പത്തിൻെറ സമൂല പുനർവിതരണമാണ്. ചൈനയും റഷ്യയും വിപ്ലവത്തിലൂടെ നടപ്പാക്കിയ ഇത്തരം പുനർവിതരണത്തിൻെറ പാത നമ്മുടെ ഭൂരിഭാഗം രാഷ്ട്രീയശക്തികൾക്കും സ്വീകാര്യമല്ല. പകരം, ക്രമേണയുള്ള മാറ്റത്തിനു വേണ്ടിയാണവർ നിലകൊള്ളുന്നത്. ക്രമേണയുള്ള മാറ്റത്തിൻെറ ആധാരശിലയാകട്ടെ വിദ്യാഭ്യാസമാണ്. സമൂഹത്തിൽ എല്ലാവർക്കും വിദ്യാഭ്യാസത്തിൽ തുല്യ അവസരങ്ങൾ നൽകിയാൽ ക്രമേണയെങ്കിലും സാമൂഹിക നീതി കൈവരിക്കാനാവുമെന്നാണ് സങ്കൽപം. ഇതിനായി താഴെപ്പറയുന്ന നടപടികളാണ് വിഭാവനം ചെയ്തിട്ടുള്ളത്.

1. സാർവത്രികവും സൗജന്യവുമായ സ്കൂൾ വിദ്യാഭ്യാസം 14 വയസ്സുവരെയെങ്കിലുമുള്ള വിദ്യാഭ്യാസം എല്ലാവർക്കും ഒരേ രീതിയിൽ നൽകിയാൽ, തൊഴിലവസരങ്ങൾക്കും അതുവഴിയുള്ള സാമൂഹിക ഉയർച്ചയ്ക്കുമുള്ള മാനദണ്ഡം സമ്പത്തിനേക്കാൾ ഉപരി, കഴിവും ബുദ്ധിശക്തിയുമായിരിക്കും എന്ന യുക്തിയാണിതിനു പിന്നിൽ. പ്രായോഗിക തലത്തിൽ ഇതിലുള്ള പാളിച്ചകൾ നിരവധിയാണെങ്കിലും ഒരു പരിധിവരെ സാമൂഹിക നീതി നടപ്പാക്കാൻ ഇത് സഹായിക്കുമെന്നത് വാസ്തവമാണ്.

2. ഉയർന്ന വരുമാനമുള്ള തൊഴിലുകളും അധികാരത്തിൻെറ ഉന്നത ശ്രേണികളിൽ സ്ഥാനവും ലഭിക്കണമെങ്കിൽ ഉന്നത (സർവകലാശാല)

വിദ്യാഭ്യാസം അനിവാര്യമാണ്. ഇതിനുള്ള അവസരങ്ങളാകട്ടെ പരിമിതവും. അതുകൊണ്ട് ഈ അവസരങ്ങൾ വീതിക്കുന്നത് യോഗ്യതയുടെ അടിസ്ഥാനത്തിലായിരക്കണം എന്നതാണ് സാമൂഹിക നീതിയുടെ മറ്റൊരു തത്വം.

3. ഇന്ത്യയുടെ പ്രത്യേക സാഹചര്യത്തിൽ, നൂറ്റാണ്ടുകളായി വിദ്യയും, സമൂഹത്തിലെ പദവിയും നിഷേധിക്കപ്പെട്ട, അടിച്ചമർത്തപ്പെട്ട ജനവിഭാഗങ്ങളാണ് ജനസംഖ്യയിൽ ഭൂരിപക്ഷം. മേൽപറഞ്ഞ നടപടികൾകൊണ്ടു മാത്രം പ്രായോഗിക തലത്തിൽ ഉന്നതരുമായി മത്സരിച്ച് വിജയിക്കാനവർക്കു കഴിയുന്നില്ല. ഈ തിരിച്ചറിവാണ് ദളിതർക്കും, മറ്റു പിന്നോക്ക ജാതിക്കാർക്കുമുള്ള സംവരണത്തിൻെറ അടിസ്ഥാനം. സാമ്പത്തികമായും, സാമൂഹികമായും താഴെക്കിടയിലുള്ളവരിൽ ബഹുഭൂരിഭാഗവും ഇവരാണെന്നുള്ളതും ഒരു യാഥാർത്ഥ്യമാണ്. സാമൂഹിക നീതി നടപ്പാക്കാൻ സംവരണം അത്യന്താപേക്ഷകമാണെന്ന കാര്യം ഇന്ന് പരക്കെ അംഗീകരിക്കപ്പെടുന്നു.

വിദ്യാഭ്യാസത്തിലൂടെയുള്ള സാമൂഹിക ചലനാത്മകത (Social mobility) യുടെ ഈ മാതൃക ഏറ്റവും നല്ല രീതിയിൽ നടപ്പാക്കിയിട്ടുള്ളത് കേരളത്തിലാണ്. കേരളത്തിൽ കഴിഞ്ഞ നാലു പതിറ്റാണ്ടു കാലത്തോളമായി നടപ്പാക്കിയ കീഴാള പക്ഷപാതിത്വമുള്ള നയങ്ങളും ഈ സാമൂഹിക ചലനാത്മകതയ്ക്ക് ആക്കം കൂട്ടി. ഭൂപരിഷ്കരണവും, ഉയർന്ന കൂലിനിരക്കുകളുമാണതിൽ മുഖ്യം. ആരോഗ്യ, വിദ്യാഭ്യാസ മേഖലകളിലെ ഉയർന്ന നിക്ഷേപവും അതുവഴിയുള്ള സൗജന്യ ചികിത്സയും വിദ്യാഭ്യാസവും ഇതിനെ സഹായിച്ചു. ഈ മേഖലകളിലുള്ള സർക്കാർ നിക്ഷേപം യഥാർത്ഥത്തിൽ സമ്പത്തിൻെറ ഒരുതരത്തിലുള്ള പുനർവിതരണമായി കാണേണ്ടതാണ്. ഇതുവഴി ഇന്ത്യയിലെന്നല്ല മൂന്നാംലോക പ്രദേശങ്ങളിൽത്തന്നെ ഏറ്റവും നല്ല ആരോഗ്യവിദ്യാഭ്യാസ സൂചികകളുടെ ഉടമകളായി മലയാളികൾ. ഇന്നേറെ പ്രകീർത്തിക്കപ്പെടുന്ന ഈ കേരള മാതൃകയ്ക്കുപിന്നിൽ ഇവിടെ ജനസമ്മിതിയോടെ നടപ്പായ ഒരു സാമൂഹികകരാർ (Social Contract) ഉണ്ടെന്നു കണാൻ കഴിയും. ഇതിൻെറ ഫലമായി ഇന്ത്യയിൽ അവസരസമത്വം ഏറ്റവുമധികമുള്ള സംസ്ഥാനമായി കേരളം. നമുക്ക് അഭിമാനിക്കാവുന്ന മേൽപ്പറഞ്ഞ നേട്ടങ്ങളുടെ മുഖ്യ കാരണം ഈ അവസരസമത്വമാണ്.

**പുതിയ പ്രത്യയശാസ്ത്രം**

സാമൂഹിക ചലനാത്മകതയുടെ ഈ കാലഘട്ടത്തിൽത്തന്നെ, കേരളത്തിൽ ഒരു പുതിയ ധനികവർഗം രൂപപ്പെട്ടിട്ടുണ്ട്. എസ്റ്റേറ്റ് മുതലാളിമാർ, മദ്യവ്യവസായികൾ, കള്ളക്കടത്തുകാർ, അഴിമതിക്കാരായ രാഷ്ട്രീയക്കാർ, മറ്റു സർക്കാർ ഇടനിലക്കാർ, വിദേശത്തു ജോലിയെടുക്കുന്നവരിൽ ഒരു വിഭാഗം എന്നിവർക്കു പുറമേ പരമ്പരാഗതമായി ഉയർന്ന മധ്യവർഗത്തിൽപ്പെട്ട ഡോക്ടർമാർ, എഞ്ചിനീയർമാർ, ബാങ്ക് ഉദ്യോഗസ്ഥർ, ഉയർന്ന ബ്യൂറോക്രാറ്റുകൾ, സർവ്വകലാശാലാ അധ്യാപകർ എന്നിങ്ങനെയുള്ളവരിൽ പലരും പണ്ടത്തേതിൽനിന്ന് വളരെ കൂടുതൽ ധനം സമ്പാദിക്കുവാൻ കഴിവുള്ളവരായിത്തീർന്നിരിക്കുന്നു. സമ്പദ്‌വ്യവസ്ഥയുടെ ഉദാരവൽക്കരണവും ആഗോളവൽക്കരണവും ഈ ധനിക വർഗത്തിനു പുതിയ സാധ്യതകൾ തുറന്നുകൊടുത്തിരിക്കുന്നു. പാശ്ചാത്യ നാടുകളിലേതുപോലുള്ള ഒരു ഉപഭോഗസംസ്കാരം

ഇവർക്കും സാധ്യമായിരിക്കുന്നു. സ്വർഗഭൂമിയിലേക്കുള്ള ഈ പ്രയാണത്തിൽ പഴയ സാമൂഹിക കരാർ ഒരു ബാധ്യതയായിത്തീർന്നിരിക്കുകയാണ്. ഈ പശ്ചാത്തലത്തിൽ വേണം കരാറിൻെറ പൊളിച്ചെഴുത്തിനുവേണ്ടി ഈയിടെയായി കേട്ടുവരുന്ന വാദങ്ങളെ പരിശോധിക്കുവാൻ. ഇന്നു നമ്മുടെ സമൂഹത്തിൽ ഉയർന്നുകേൾക്കുന്ന ഈ ആശയഗതികൾ വളരെ പുതുമയുള്ളതൊന്നുമല്ല. അമേരിക്കയിലെയും യൂറോപ്പിലെയും പുതിയ വലതുപക്ഷം (New Right) എൺപതുകളുടെ ആദ്യം മുതൽ ഉയർത്തിക്കൊണ്ടു വന്നിട്ടുള്ള പ്രത്യയശാസ്ത്രത്തിൻെറ നാടൻ രൂപമാണത്. ഈ ആശയങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം.

കേരളത്തിൻെറ വ്യാവസായികവും സാമ്പത്തികവുമായ മുരടിപ്പിന് പ്രധാന കാരണം മൂലധനത്തിൻെറ അഭാവമാണ്. ഉൽപാദനമേഖലയിൽ നിക്ഷേപിക്കാൻ സർക്കാരിനു പണമില്ലാത്തതുകൊണ്ടാണീ മൂലധന ദാരിദ്ര്യം. ഉൽപാദന വളർച്ചയെ സഹായിക്കാത്ത സേവന മേഖലകളിൽ (പ്രധാനമായും ആരോഗ്യം, വിദ്യാഭ്യാസം) കൂടുതൽ പണം ചെലവാക്കുന്നതു കൊണ്ടാണിത്. ആരോഗ്യവിദ്യാഭ്യാസ മേഖലകളിൽ നിക്ഷേപിക്കുന്ന പണം ഒരു പരിധിവരെ പാഴ്ച്ചിലവായി പോകുന്നു. ഈ മേഖലയിൽ വൻ നിക്ഷേപം നടത്താനും അവ ആദായാടിസ്ഥാനത്തിൽ നടത്തുവാനും സ്വകാര്യ നിക്ഷേപകർക്കു കഴിയും. അതുകൊണ്ട് ഈ രംഗങ്ങൾ കൂടുതലായി സ്വകാര്യമേഖലയ്ക്കു വിടുകയും സർക്കാർ അവയിൽനിന്ന് പിൻവലിയുകയുമാണ് വേണ്ടത്.

ഈ ആശയങ്ങൾ ഇന്ന് പല രൂപത്തിലായി നമ്മുടെ നാട്ടിൽ പ്രചരിപ്പിക്കപ്പെട്ടുവരുന്നു. ഇതു പ്രചരിപ്പിക്കുന്നതിൽ, മിക്കവാറും ധനികവർഗത്തിൻെറ ഉടമസ്ഥതയിലുള്ള നമ്മുടെ മാധ്യമങ്ങൾ വലിയ പങ്കുവഹിക്കുന്നു. രാഷ്ട്രീയ പ്രവർത്തകർ, ഉദ്യോഗസ്ഥർ, ബുദ്ധിജീവികൾ എന്നിവരിൽ ഒരു വിഭാഗം ഈ ആശയങ്ങളാൽ സ്വാധീനിക്കപ്പെട്ടിട്ടുണ്ട്. ഒരുകാലത്ത് വിദ്യാഭ്യാരംഗത്തെ വരേണ്യവൽക്കരണത്തിനെതിരെ ശബ്ദമുയർത്തി നേതൃസ്ഥാനത്തേക്കുയർന്ന നമ്മുടെ മുഖ്യമന്ത്രിയെപ്പോലുള്ളവർ ഇന്ന് ഈ ആശയങ്ങളുടെ വക്താക്കളായി മാറിയിരിക്കുന്നത്; ഈ പ്രത്യയശാസ്ത്രം നമ്മുടെ സമൂഹത്തിൽ നേടിയിരിക്കുന്ന അംഗീകാരത്തിൻെറ വ്യാപ്തിയെ സൂചിപ്പിക്കുന്നു.

### സ്വാശ്രയ വിദ്യാഭ്യാസം

ഈ ആശയസംഹിതയുടെ പ്രായോഗികവൽക്കരണവും തുടങ്ങിക്കഴിഞ്ഞു. ഒരുവശത്ത് ആരോഗ്യമേഖലയിൽ സൗജന്യ ചികിത്സ ഇല്ലാതാക്കാനും, സർക്കാർ ആശുപത്രികളിൽ സ്വകാര്യമേഖലയ്ക്കു തത്തുല്യമായ ചാർജുകൾ ഈടാക്കാനുമുള്ള ശ്രമം നടക്കുന്നു. വിദ്യാഭ്യാസ മേഖലയിൽ കൂടുതൽ കൂടുതൽ സ്വകാര്യ വിദ്യാലയങ്ങൾക്ക് അംഗീകാരം നൽകിക്കൊണ്ടിരിക്കുന്നു. ഇതുവഴി സർക്കാർ സ്കൂളുകളും, എയ്ഡഡ് സ്കൂളുകളും പലതും അടച്ചുപൂട്ടേണ്ട സ്ഥിതി സംജാതമായിരിക്കുന്നു. ധ്രുതഗതിയിൽ കുറഞ്ഞുകൊണ്ടിരിക്കുന്ന ജനനനിരക്കിൻെറ ഫലമായി മൊത്തം സ്കൂൾ വിദ്യാർഥികളുടെ എണ്ണത്തിൽ കുറവു വന്നുകൊണ്ടിരിക്കുന്ന പശ്ചാത്തല

ത്തിലാണിതെന്നതും ശ്രദ്ധിക്കേണ്ടതാണ്. ആരോഗ്യത്തിനും വിദ്യാഭ്യാസത്തിനുമുള്ള ചെലവുകൾ ഉപഭോക്താവിനെക്കൊണ്ടുതന്നെ വഹിപ്പിക്കുക എന്നതാണീ ശ്രമങ്ങളുടെ അന്തിമലക്ഷ്യം. ഈ ശ്രമങ്ങളുടെ ഏറ്റവും പുതിയ രൂപമാണ് ഉന്നത വിദ്യാഭ്യാസരംഗത്തെ സ്വാശ്രയ കോളേജുകളും കോഴ്സുകളും (Self financing collges).

കൂടുതൽ തൊഴിൽ സാധ്യതകളുള്ള കോഴ്സുകൾക്കായിരിക്കുമല്ലോ കൂടുതൽ ആവശ്യക്കാരുണ്ടാവുക. ഇങ്ങനെയുള്ള കോഴ്സുകൾക്കുള്ള സീറ്റുകൾ, ഒരു തരത്തിലുള്ള ഡിമാൻറ്- സപ്ലൈ സംവിധാനത്തിലെന്നോണം പരമാവധി ഫീസീടാക്കി വിപണനം ചെയ്യുക എന്നതാണ് പുതിയ തന്ത്രം. പണ്ട് സർക്കാർ മേഖലയിൽ മാത്രമൊതുങ്ങിനിന്ന കോഴ്സുകൾ സ്വകാര്യമേഖലയ്ക്കു തുറന്നു കൊടുക്കുക എന്നതിനു പുറമേ പൊതുമേഖലയിലുള്ള കോഴ്സുകൾ കൂടെ സ്വാശ്രയകോഴ്സുകളാക്കിക്കൊണ്ടിരിക്കയാണിപ്പോൾ. സഹകരണ മെഡിക്കൽ കോളേജ് എന്ന ലേബലൊട്ടിച്ച് തുടങ്ങിയ പരിയാരത്തെ സ്വകാര്യമെഡിക്കൽ കോളേജ്, കോട്ടയത്തെ നഴ്സിങ്, പാരാമെഡിക്കൽ കോഴ്സുകൾ, സ്വാശ്രയ പോളിടെക്നിക് കോളേജ് എന്നിങ്ങനെ പല സ്ഥാപനങ്ങളും കോഴ്സുകളും അനുദിനം അരങ്ങേറിക്കൊണ്ടിരിക്കുന്നു. കൊച്ചി സർവകലാശാല ഒറ്റയടിക്ക് 600 സീറ്റുകളുള്ള 5 എഞ്ചിനീയറിംഗ് കോഴ്സുകൾ തുടങ്ങിയിരിക്കുന്നു. കൊച്ചി, കോട്ടയം സർവകലാശാലകൾ സ്വാശ്രയ മെഡിക്കൽ കോളേജുകൾ തുടങ്ങുമെന്നു പ്രഖ്യാപിച്ചിരിക്കുയാണ്. ഇതെല്ലാംതന്നെ സർക്കാരിൻെറ അകമഴിഞ്ഞ പ്രോത്സാഹനത്തോടെയാണ് നടക്കുന്നത്. ഇവയ്ക്കെതിരെ ചില പ്രക്ഷോഭങ്ങളും നടന്നുവരുന്നുണ്ട്. സംസ്ഥാനത്തെ മെഡിക്കൽ വിദ്യാർഥികൾ, സ്വാശ്രയ മെഡിക്കൽ കോളേജുകൾക്കെതിരെയും, കൊച്ചി സർവകലാശാലാ വിദ്യാർഥികൾ അവിടെ തുടങ്ങിയ എഞ്ചിനീയറിംഗ് കോഴ്സുകൾക്കെതിരെയും സമരത്തിലാണ്. ഈ സമരങ്ങൾ ഒരർഥത്തിൽ പ്രാദേശികങ്ങളാണ്. ഈ സമരങ്ങൾക്കു ക്രമേണ ബഹുജന പിന്തുണ നേടാനാവുന്നുണ്ടെങ്കിലും, സ്വാശ്രയ വിദ്യാഭ്യാസമെന്ന സങ്കൽപത്തിനു പിന്നിലുള്ള പ്രത്യയശാസ്ത്രത്തെത്തന്നെ എതിർക്കുന്ന വിധത്തിലുള്ള ഒരു ബോധവൽക്കരണം ഇനിയും നടന്നിട്ടില്ല.

സ്വാശ്രയ വിദ്യാഭ്യാസത്തിൻെറ പ്രധാന സൈദ്ധാന്തികനായി രംഗത്തു വന്നിരിക്കുന്നത് കൊച്ചി സർവകലാശാലാ വൈസ്ചാൻസലറായ ഡോ.കെ.ജി.അടിയോടിയാണ്. അദ്ദേഹം വളച്ചുകെട്ടുകളില്ലാതെ തന്നെ ഈ പ്രത്യയശാസ്ത്രം വിവരിക്കുന്നതു ശ്രദ്ധിക്കുക. ''ഉന്നതവിദ്യാഭ്യാസം കൊണ്ടുള്ള ഗുണം മുഖ്യമായും രാഷ്ട്രത്തേക്കാൾ അതിൻെറ ഉപഭോക്താക്കൾക്കായതുകൊണ്ട് അതിനുള്ള ചെലവ് ഉപഭോക്താക്കൾ തന്നെ സ്വയം വഹിക്കണമെന്ന തിരിച്ചറിവ് കേന്ദ്ര സംസ്ഥാന സർക്കാറുകൾക്ക് വന്നു കഴിഞ്ഞു...''

''ആഗോളവൽക്കരണവും ഉദാരവൽക്കരണവും നമ്മുടെ ദേശീയ നയമായതോടു കൂടി, ഉന്നത വിദ്യാഭ്യാസമെന്നത് ആർ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ശരി, ഒരു സേവനവ്യവസായമായി മാറിക്കൊണ്ടിരിക്കുകയാണ്....''

''ഉന്നത വിദ്യാഭ്യാസം സാർവത്രികമെന്ന നിലവിട്ട് ബുദ്ധിപരം മാത്രമല്ല

സാമ്പത്തികമായ കഴിവുകൂടി ഉള്ളവരിലേക്കു വിദേശരാജ്യങ്ങളിൽ പല തിലും പണ്ടേ ഒതുങ്ങിയിരുന്നു. അത് ഇന്ന് ഇവിടെയും സംഭവിച്ചുകൊണ്ടി രിക്കുന്നു...''

(ഡോ.കെ.ജി.അടിയോടി; മാതൃഭൂമി സപ്തംബർ 3)

**പുതിയ ആശയങ്ങളിലെ അശാസ്ത്രീയത**

കേരളത്തിൽ സ്വാതന്ത്ര്യത്തിനുശേഷം നിലവിൽവന്ന സാമൂഹിക കരാറിൻെറ പൊളിച്ചെഴുത്തിനായി രൂപംകൊണ്ട പുതു വലതുപക്ഷ പ്രത്യയശാസ്ത്രത്തിൻെറ ഭാഗമാണ് ഡോ.അടിയോടി മുന്നോട്ടുവയ്ക്കുന്ന ആശയങ്ങൾ എന്നു കാണാൻ പ്രയാസമില്ല. രണ്ടു കാരണങ്ങളാൽ ഈ പ്രത്യയശാസ്ത്രം എതിർക്കപ്പെടേണ്ടതാണ്. അതു വസ്തുതാപരമായി തെറ്റാണ് എന്നതാണൊരു കാരണം. കേരള സമൂഹത്തെ സാമൂഹികമായും സാമ്പത്തികമായും മുന്നോട്ടല്ല, മറിച്ച് പിന്നോട്ടാണതു നയിക്കുക എന്ന താണ് രണ്ടാമത്തേത്. ഈ ആശയഗതിയിലുള്ള വസ്തുതാപരമായ തെറ്റുകൾ എന്തെല്ലാമാണ്?

1. കേരളത്തിൽ ഉദ്പാദന മേഖലയിലുള്ള മുരടിപ്പിൻെറ കാരണം സാമൂഹിക മേഖലയിലുള്ള ഉയർന്ന നിക്ഷേപമല്ല. ഒരു സംസ്ഥാനസർക്കാരിൻെറ പരിമിതമായ വിഭവങ്ങൾവച്ചു പരിഹരിക്കാവുന്നതല്ല ഈ മുരടിപ്പ്. കേന്ദ്ര നിക്ഷേപവും സ്വകാര്യ നിക്ഷേപവും വർധിപ്പിക്കുകയെന്നതു മാത്രമാണതി നുള്ള വഴി.

2. ആരോഗ്യരംഗത്തും വിദ്യാഭ്യാസരംഗത്തും ചിലവാക്കുന്ന തുക ഉദ്പാദന മേഖലയുമായി ബന്ധമില്ലാത്ത പാഴ്ച്ചെലവല്ല. വ്യാവസായിക കുതിച്ചുകയറ്റ ത്തിന് മൂലധനവും അടിസ്ഥാനസൗകര്യങ്ങളുംപോലെ തന്നെ പ്രധാനമാണ് ആരോഗ്യവും വിദ്യാഭ്യാസവുമുള്ള ജനസമൂഹം. സമീപകാലത്തു വ്യവസായ വൽക്കരിച്ച രാജ്യങ്ങളുടെയെല്ലാം അനുഭവം അതാണ്. കൊറിയയും ജപ്പാനുമെല്ലാം ഉദാഹരണങ്ങൾ. സമൂഹത്തിൻെറ മൊത്തമായ ആരോഗ്യനില വാരവും വിദ്യാഭ്യാസനിലവാരവും 'ഉയർത്തുക എന്നു തന്നെയാണിവിടെ ഉദ്ദേശിക്കുന്നത്. അല്ലാതെ ഒരു വിഭാഗത്തിൻേറതുമാത്രമല്ല. കേരളത്തിൻെറ വ്യവസായവൽക്കരണത്തിന് ഇന്നുള്ള ഏറ്റവും അനുകൂലഘടകം ഇതാണ്. അടിസ്ഥാനസൗകര്യങ്ങൾ (ഊർജം, ഗതാഗതം, വാർത്താവിനിമയം) വർധിപ്പി ക്കുകയും മൂലധനത്തെ ആകർഷിക്കുകയുമായിരിക്കണം അടുത്ത പടികൾ. പല മേഖലകളിലും മൂലധനമാകർഷിക്കാൻ ആരോഗ്യവും വിദ്യാഭ്യാസവുമു ള്ള ജനത ഒരു മുതൽക്കൂട്ടാകുന്നു. ഈ അനുകൂല ഘടകത്തെ തളർത്തുന്ന ഏതു നടപടിയും നമ്മുടെ വളർച്ചയ്ക്കു ഹാനികരമായിരിക്കും.

3. ഉന്നവിദ്യാഭ്യാസത്തിൻെറ ഗുണം സമൂഹത്തിനല്ലെന്നും ഗുണഭോക്താക്ക ൾക്കുമാത്രമാണെന്നുമുള്ള ഡോ.അടിയോടിയുടെ കണ്ടുപിടുത്തം, അദ്ദേ, അവകാശപ്പെടുന്നതുപോലെ കേന്ദ്രസംസ്ഥാന സർക്കാരുകൾപോലും പൂർണ മായി അംഗീകരിക്കുമെന്നു തോന്നുന്നില്ല. വികസിത മുതലാളിത്ത രാജ്യങ്ങ ളിൽപോലും ഇതല്ല കാഴ്ചപ്പാട്. ഉന്നതവിദ്യാഭ്യാസ മേഖലയിൽ പൊതുനി ക്ഷേപം വർധിപ്പിക്കണമെന്ന അഭിപ്രായഗതിക്കാണ് അമേരിക്കയിൽപോലും മുൻതൂക്കം. പല സാങ്കേതിക രംഗങ്ങളിലും അമേരിക്ക ജപ്പാനേക്കാൾ

പുറകിലായത്. ഉന്നത വിദ്യാഭ്യാസ മേഖലയിൽ സർക്കാർ പ്രോത്സാഹനവും നിക്ഷേപവും കുറഞ്ഞതുകൊണ്ടാണെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു. ഇന്ത്യയിൽ ഉന്നത വിദ്യാഭ്യാസം നേടിയവരിൽ പലരും പാശ്ചാത്യ രാജ്യങ്ങളിലേക്കു കുടിയേറി പാർക്കുന്നതുകൊണ്ട് ഇവരെക്കൊണ്ടുള്ള ഗുണം നമുക്കു ലഭിക്കുന്നില്ലെന്നതു സത്യമാണ്. ഇതു പരിഹരിക്കാൻ നടപടികളെടുക്കുന്നതിനു പകരം ഈ മേഖലയിൽനിന്ന് സർക്കാർ പിൻവലിയുകയെന്നാൽ മൂക്കത്തെ കുരു മാറ്റാൻ തല വെട്ടിക്കളയുന്നതിനു തുല്യമായിരിക്കും. ഒരു പുതിയ ശാസ്ത്രസാങ്കേതിക കുതിച്ചുകയറ്റത്തിൻെറ ഈ യുഗത്തിൽ വൈജ്ഞാനിക മേഖലയിലുള്ള പൊതുമുതൽമുടക്ക് പതിൻമടങ്ങു വർധിപ്പിക്കുകവഴി മാത്രമേ നമുക്കും ഈ നവവ്യാവസായിക വിപ്ലവത്തിൽ പങ്കാളികളാകാനൊക്കൂ.

4. ഉന്നത വിദ്യാഭ്യാസം ബുദ്ധിപരം മാത്രമല്ലാതെ സാമ്പത്തികമായ കഴിവുകൂടെ ഉള്ളവരിലേക്ക് ഒതുങ്ങേണ്ട ആവശ്യകത ഊന്നിപ്പറയുന്നതിലൂടെ ഡോ.അടിയോടിയുടെ ഉപരിവർഗപക്ഷപാതിത്വം തുറന്നു കാണിക്കപ്പെടുക മാത്രമല്ല ചെയ്യുന്നത് പുരോഗതിക്കുള്ള ഏറ്റവും വലിയ വിലങ്ങുതടിയായിരിക്കും അത്. പല രാജ്യങ്ങളിലും പണ്ടേ ഇതാണവസ്ഥ എന്നദ്ദേഹം പറയുന്നു. ചില ലാറ്റിനമേരിക്കൻ രാജ്യങ്ങളിലും, ഏകാധിപത്യ ഭരണമുള്ള രാജ്യങ്ങളിലും മറ്റും ഇതായിരിക്കും സ്ഥിതി. എന്നാൽ വികസിത രാജ്യങ്ങളിലൊന്നും തന്നെ ഈ അവസ്ഥയല്ല ഉള്ളത്. കമ്പ്യൂട്ടറും ജൈവസാങ്കേതിക വിദ്യയുമൊക്കെയടങ്ങുന്ന ആധുനിക ശാസ്ത്രസാങ്കേതിക രംഗങ്ങളിലെ ഏറ്റവും പ്രധാന വിഭവം മനുഷ്യൻെറ തലച്ചോറാണ്. അതുകൊണ്ടു തന്നെ ഉന്നത വിദ്യാഭ്യാസരംഗത്തേയ്ക്ക് ഏറ്റവും നല്ല പ്രതിഭകളെ ആകർഷിക്കാൻ അവർ പ്രത്യേകം ശ്രദ്ധിക്കുന്നു. സമൂഹത്തിലെ അസമത്വങ്ങൾ വിദ്യാഭ്യാസരംഗത്തെ പ്രകടനത്തിൽ ഒരു പരിധിവരെ പ്രതിഫലിക്കുമെന്നതു സത്യമാണ്. എന്നാൽ ഇന്നത്തെ ശാസ്ത്രരംഗത്തുള്ള മത്സരത്തിൽ ഇതെല്ലാം മറികടന്നുകൊണ്ടുപോലും ഏറ്റവും കഴിവുള്ളവരെ കണ്ടെത്തുകയെന്നത് പുരോഗതിക്കുള്ള ഒരു പ്രധാന ഉപാധിയായി അംഗീകരിക്കപ്പെടുന്നു. ആധുനിക യുഗത്തിൽ വ ദ്യാഭ്യാസത്തിലെ അവസരസമത്വം സമൂഹങ്ങൾക്കുള്ള ഏറ്റവും വിലയേറ', ഘ മുതൽക്കൂട്ടാണ്. അതൊരിക്കലും ഒരു നഷ്ടക്കച്ചവടമല്ല. ഇരുപത്തിയൊന്ന ാം നൂറ്റാണ്ടിൻെറ പുതുസാങ്കേതിക യുഗത്തിലേക്ക് പ്രവേശിക്കാനുള്ള ത യ്യാറെടുപ്പുകൾക്ക് ഈ തിരിച്ചറിവ് സുപ്രധാനമാണ്. എന്നാൽ നമ്മുടെ സ്വാശ്രയ വി.സി.മാരും ഭരണാധികാരികളും നമ്മെ നയിക്കുന്നതാകട്ടെ പത്തൊമ്പതാം നൂറ്റാണ്ടിലേക്കാണെന്നു സംശയിക്കേണ്ടിയിരിക്കുന്നു!

സാമ്പത്തിക പുരോഗതിക്കുവേണ്ടി നമ്മുടെ മാനുഷിക വിഭവശേഷി വേണ്ടരീതിയിൽ ഉപയോഗിക്കാൻ കഴിയാതെ പോകുന്നുവെന്നതു മാത്രമല്ല സ്വാശ്രയ വിദ്യാഭ്യാസ പദ്ധതിയുടെ ദോഷം. ഉന്നത വിദ്യാഭ്യാസരംഗത്തെ നിലവാരത്തകർച്ചയ്ക്കതു കാരണമാകുന്നു. കൂടാതെ, സമൂഹത്തിൻെറ ചലനാത്മകതയെ തളർത്തുംവിധം ഉപരിവർഗത്തിൻെറ അധീശത്വം അരക്കിട്ടുറപ്പിക്കുന്നു.

**പഠനനിലവാരം**

സ്വാശ്രയ കോളേജുകൾ ഉന്നത വിദ്യാഭ്യാസ രംഗത്തെ പഠനനിലവാരമുയർത്തുമെന്ന് ഒരു മുൻ വൈസ്ചാൻസലർ കൂടിയായ ഡോ.എം.വി.പൈലിയും മറ്റു ചിലരും പത്രപംക്തികളിലൂടെ വാദിച്ചുകണ്ടു. ഇതു തികച്ചും തെറ്റിദ്ധാരണാജനകമാണ്. അമേരിക്കയിലുള്ള സ്വകാര്യസർവകലാശാലകളെയും മറ്റും മുൻനിർത്തിക്കൊണ്ടാണീ പ്രസ്താവനയെന്നു തോന്നുന്നു. എന്നാൽ ഹാർവാർഡു പോലുള്ള സർവകലാശാലകളെയും കർണാടത്തിലും നമ്മുടെ പരിയാരത്തും മറ്റുമുള്ള സ്വാശ്രയ സ്ഥാപനങ്ങളെയും ഒരുപോലെ കരുതുന്നതു മൗഢ്യമായിരിക്കും. വികസിതരാജ്യങ്ങളിലെ സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ മിക്കതും, വ്യവസായ പ്രമുഖർ അവരുടെ ലാഭത്തിൽ നിന്നൊരംശം സമൂഹനൻമയ്ക്കായി നീക്കിവച്ചതിൻെറ ഭാഗമായിട്ടുണ്ടായവയാണ് (ഇന്ത്യയിൽ ഇതിന് കുറച്ചെങ്കിലും രൂപസാദൃശ്യമുള്ളത് ബിർള പിലാനിയിലും, ടാറ്റ ബോംബെയിലും തുടങ്ങിവച്ച സ്ഥാപനങ്ങളോടാണ്). അവർ അവരുടെ പണം ഈ സ്ഥാപനങ്ങൾക്കു നൽകുകയാണ് ചെയ്യുന്നത്- അല്ലാതെ അതിൽനിന്ന് ലാഭമുണ്ടാക്കുകയല്ല. എന്നിട്ടുപോലും പണം തികയാത്ത അവസ്ഥയിൽ ഈ സ്ഥാപനങ്ങളിലേക്കു വൻതോതിൽ പൊതുഖജനാവിൽനിന്ന് പണം മുടക്കേണ്ടതായി വരുന്നുണ്ട്. നമ്മുടെ സ്വകാര്യ സ്വാശ്രയസ്ഥാപനങ്ങളോ? വിദ്യാഭ്യാസ കച്ചവടം മുഖ്യതൊഴിലാക്കിയ ഒരുകൂട്ടം ഭാഗ്യാന്വേഷികൾ ലാഭംമാത്രം മുന്നിൽ കണ്ടുകൊണ്ടു നടത്തുന്ന സ്ഥാപനങ്ങളാണിവ. അതുകൊണ്ടു ചെലവുകൾ പരമാവധി ചുരുക്കുവാനും വരവുകൾ പരമാവധി കൂട്ടുവാനുമാണവർ മുഖ്യമായും ശ്രദ്ധിക്കുക. ഇത്തരം പല സ്ഥാപനങ്ങളിലും അടിസ്ഥാന സൗകര്യങ്ങൾ പലതുമില്ലെന്നത് പരസ്യമായ രഹസ്യമാണ്. എങ്കിലും അവർ അതാത് കൗൺസിലുകളുടെ അംഗീകാരം നേടിയെടുക്കുന്നു എന്നുള്ളത് നമ്മുടെ നാട്ടിൽ വ്യാപകമായിട്ടുള്ള അഴിമതിയുടെ ഒരു പ്രതിഫലനമായി മാത്രമേ കണക്കാക്കാൻ പറ്റൂ. സാമ്പത്തികശേഷി അഡ്മിഷനുള്ള മുൻഉപാധിയായിട്ടുള്ള ഈ സ്ഥാപനങ്ങളിൽ നല്ല വിദ്യാർഥികളെ കിട്ടുന്നില്ലെന്നതാണ് മറ്റൊരു കാര്യം. പ്രഗത്ഭരായ അധ്യാപകരെ ആകർഷിക്കാൻ കഴിയാത്ത സ്ഥിതികൂടെയാകുമ്പോൾ ചിത്രം പൂർണമാകുന്നു. ഇതിൻെറയൊക്കെ ഫലം മാരകമായ നിലവാരത്തകർച്ചയാണ്. മൂന്നാംകിട ഡോക്ടർമാരെയും, എഞ്ചിനീയർമാരെയും മറ്റും ഉത്പാദിപ്പിക്കുന്ന ഫാക്ടറികളായി ഇവ അധഃപതിക്കുന്നു. സ്വകാര്യസ്വാശ്രയസ്ഥാപനങ്ങളിൽവെച്ച് ഏറ്റവും നല്ലതെന്ന് എല്ലാവരും അംഗീകരിക്കുന്നവയാണ് മണിപ്പാലിലും മംഗലാപുരത്തുമുള്ള കസ്തൂർബാഗാന്ധി മെഡിക്കൽ കോളേജുകൾ. അടിസ്ഥാന സൗകര്യങ്ങളുടെ കാര്യത്തിൽ മറ്റു സ്വാശ്രയ കോളേജുകളിൽനിന്ന് വിഭിന്നമാണിവ. ചില സർക്കാർ കോളേജുകളിലുള്ളതിനേക്കാൾ സൗകര്യങ്ങൾ ഇവിടെയുണ്ടെന്നതും സത്യമാണ്. അതുകൊണ്ടുതന്നെ ഡോ.എം.വി.പൈലിയെപ്പോലുള്ളവർ ഇവയെ മാതൃകാ സ്ഥാപനങ്ങളായി ഉയർത്തിക്കാട്ടുന്നു. എന്നാൽ അവിടെ നിന്നിറങ്ങിവരുന്ന വിദ്യാർഥികളുടെ നിലവാരമെന്താണ്? കേരളത്തിലെ സർക്കാർ മെഡിക്കൽ കോളേജുകളിൽ സൗകര്യങ്ങൾ ഏറ്റവും കുറഞ്ഞ തൃശൂർ മെഡിക്കൽ കേളേജിലെ വിദ്യാർഥികളുടെ നിലവാരം തങ്ങളുടെ വിദ്യാർഥികളുടെ

നിലവാരത്തേക്കാൾ എത്രയോ മെച്ചമാണെന്ന് തൃശൂരിൽ പരീക്ഷകരായി വരുന്ന അവിടുത്തെ അധ്യാപകർതന്നെ തുറന്നു സമ്മതിക്കുന്നു. മറ്റൊരു കണക്കുകൂടെ പരിശോധിച്ചുനോക്കുക. കേരളത്തിലെ അഞ്ചു സർക്കാർ മെഡിക്കൽ കോളേജുകളിൽ നിന്നായി വർഷംതോറും 700 ഡോക്ടർമാർ പുറത്തിറങ്ങുന്നു. കർണാടകത്തിൽ 19 മെഡിക്കൽ കോളേജുകളിൽ (ഇതിൽ പതിനാലെണ്ണം സ്വകാര്യസ്വാശ്രയ കോളേജുകൾ) നിന്നായി വർഷംതോറും 3660 ഡോക്ടർമാരാണ് ഉത്പാദിപ്പിക്കപ്പെടുന്നത്. മെഡിക്കൽ ബിരുദാനന്തരപഠനത്തിനായുള്ള അഖിലേന്ത്യാ മത്സര പരീക്ഷയിൽ കേരളത്തിലെ വിദ്യാർഥികൾക്ക് വർഷംതോറും നൂറിനും ഇരുന്നൂറിനും ഇടയ്ക്ക് സീറ്റുകൾ ലഭിക്കുന്നു. കേരളത്തിൻെറ അഞ്ചിരട്ടി ഡോക്ടർമാരെ പരിശീലിപ്പിക്കുന്ന കർണാടകത്തിലെ വിദ്യാർഥികൾക്കു കിട്ടുന്നതോ അൻപതിൽ താഴെ സീറ്റുകൾ മാത്രം! അതുതന്നെ ബഹുഭൂരിഭാഗവും അവിടുത്തെ സർക്കാർ മെഡിക്കൽ കോളേജുകളിൽനിന്നുള്ളവർക്ക്. വസ്തുതകൾ ഇതായിരിക്കെ സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നിറങ്ങുന്ന വിദ്യാർഥികളുടെ നിലവാരം മെച്ചപ്പെട്ടതായിരിക്കും എന്ന് അവകാശപ്പെടാൻ അസാമാന്യ ധൈര്യം തന്നെ വേണം.

**അട്ടിമറിക്കപ്പെടുന്ന സാമൂഹിക നീതി**

നിലവാരത്തകർച്ചയേക്കാൾ ഗുരുതരമായ പ്രശ്നമാണ് ഈ സ്വാശ്രയ വിദ്യാഭ്യാസ പദ്ധതി കേരള സമൂഹത്തിൽ ഉണ്ടാക്കാൻ പോകുന്ന പ്രത്യാഘാതങ്ങൾ. മാറി വരുന്ന സമ്പദ്‌വ്യവസ്ഥയിൽ ഉയർന്ന വരുമാനമുള്ള തൊഴിലുകളുടെ രൂപത്തിലും മാറ്റം വരുന്നു. ഈ തൊഴിലുകൾക്ക് അവയുടെ എണ്ണത്തെക്കാളുപരിയായ പ്രാധാന്യമുണ്ട്. സമൂഹത്തിലെ ഓരോ വിഭാഗത്തിൻെറയും ഉയർച്ച ഒരു പരിധിവരെ അവർക്ക് ഈ തൊഴിലുകളിൽ എത്രവീതം ലഭിക്കുന്നു എന്നതിനെയാണാശ്രയിച്ചിരിക്കുന്നത്. പരിമിതമായ ഈ തൊഴിലുകൾ വീതം വയ്ക്കുന്നതിൽനിന്നുൽഭവിക്കുന്ന കലഹങ്ങളാണല്ലോ പലപ്പോഴും നാം സംവരണത്തിൻെറയും ക്രീമിലെയറിൻെറയും മറ്റും വിവാദങ്ങളിൽ മുഴങ്ങികേൾക്കുന്നത്. ആധുനിക സമ്പദ്‌വ്യവസ്ഥയിൽ ഉയർന്ന വരുമാനമുള്ള തൊഴിലുകളിൽ മിക്കതും സമ്പദ്‌വ്യവസ്ഥയുമായി ബന്ധപ്പെട്ട ശാസ്ത്ര-സാങ്കേതിക, വാണിജ്യ മേഖലകളിൽ പരിശീലനം ലഭിച്ചവർക്കാണ് ലഭിക്കുന്നത്. അതുകൊണ്ടുതന്നെ പൊതുവിദ്യാഭ്യാസത്തിലും കോളേജ് വിദ്യാഭ്യാസത്തിലും ഒരു പുനർക്രമീകരണം ആവശ്യമായി വന്നിരിക്കുന്നു. സാധാരണ കോളേജ് വിദ്യാഭ്യാസത്തിൽ ഇന്ന് ഒട്ടുമുക്കാലും തൊഴിൽ സാധ്യതകൾ വിരളമായ കോഴ്സുകളാണുള്ളത്. ഇവയെ മാറ്റി പകരം സമ്പദ്‌വ്യവസ്ഥയുമായി ബന്ധപ്പെട്ട ശാസ്ത്രസാങ്കേതിക, വാണിജ്യ കോഴ്സുകൾ, കമ്പ്യൂട്ടർ പരിശീലനം, ജൈവ സാങ്കേതിക വിദ്യയിലുള്ള വിജ്ഞാനം എന്നിവയൊക്കെ നൽകാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. എന്നാൽ ഇതൊന്നുംതന്നെ നടത്താനുള്ള ശ്രമങ്ങൾ ഉണ്ടാകുന്നില്ല. പകരം ഇത്തരം കോഴ്സുകളെല്ലാം വരുന്നത് സ്വാശ്രയ വിദ്യാഭ്യാസ മേഖലയിലാണ്. ഇതൊരു ഗൂഢാലോചനയുടെ ഭാഗമായി മാത്രമേ കാണാൻ കഴിയൂ. അതായത് സാധാരണക്കാർക്ക് സാധാരണ കോളേജുകളിലുള്ള

തൊഴിൽ സാധ്യതകൾ കുറഞ്ഞ ബി.എ., ബി.എസ്.സി കോഴ്സുകൾ-പണക്കാർക്കാകട്ടെ തൊഴിൽ സാധ്യതകൾ കൂടിയ സാങ്കേതിക വിദ്യാഭ്യാസം. ഇതുവഴി കേരളത്തിലെ പുതിയ ഉപരിവർഗം അവരുടെ അധീശത്വം അടുത്തെങ്ങും മാറ്റാൻ കഴിയാത്തവിധം ഉറപ്പിക്കുകയാണ്. ഈ യഥാർഥ ലക്ഷ്യം മറച്ചുപിടിക്കാനെന്നോണം, സത്യസന്ധമല്ലാത്ത വാദങ്ങൾ നിരത്തുകയാണ് ഉപരിവർഗവക്താക്കളായ അടിയോടിയും, പൈലിയും, മലയാള മനോരമയുമൊക്കെ.

ഈ വാദങ്ങൾ സൃഷ്ടിക്കുന്ന പുകപടലങ്ങൾക്കിടയിൽ, കേരളത്തിൽ പതിറ്റാണ്ടുകളുടെ ബഹുജനസമരങ്ങളിലൂടെ അൽപമായെങ്കിലും കീഴാളർ നേടിയെടുത്ത സാമൂഹികനീതി അട്ടിമറിക്കപ്പെടുകയാണ്. കേരളത്തിൽ പുതുതായി തുടങ്ങിയ സ്വകാര്യ സ്വാശ്രയ മെഡിക്കൽ കോളേജിൻെറ കാര്യമെടുക്കൂ. ഇവിടെ 100 സീറ്റുകളാണുള്ളത്. ഇതിൽ പകുതി (50%) ജനറൽ മെറിറ്റ് സീറ്റുകളാണ് എന്നാണ് വെപ്പ്. എന്നാൽ ഇതിൽ പ്രവേശിപ്പിക്കപ്പെടുന്ന വിദ്യാർഥികൾ വർഷംതോറും 20000 രൂപ ഫീസായി നൽകണം (ആദ്യവർഷം പിരിച്ച യഥാർഥ ഫീസ് 35000 രൂപ). സർക്കാർ മെഡിക്കൽ കോളേജുകളിൽ ഫീസ് വർഷംതോറും 1600 രൂപ മാത്രമാണെന്നോർക്കുക. പിന്നെയുള്ള 35% സീറ്റുകൾ പേയ്മെൻറ് സീറ്റുകളായാണ് അറിയപ്പെടുന്നത്. ഇവയ്ക്കുള്ള വാർഷികഫീസ് 75000 രൂപയാണ്. ഇതിനും പുറമെ 15% എൻ.ആർ.ഐ സീറ്റുകൾ. ഇവയ്ക്ക് ആദ്യംതന്നെ റൊക്കമായി നൽകേണ്ടത് 23 ലക്ഷം രൂപ! ഇവിടെ ജനറൽ മെരിറ്റിലൂടെ പ്രവേശനം ലഭിച്ചാൽപോലും വർഷംതോറും 35000 രൂപ ഫീസായി നൽകാൻ കഴിവുള്ള എത്ര കുടുംബങ്ങൾ കേരളത്തിലുണ്ട്? 5% കുടുംബങ്ങൾക്കപ്പുറം ഉണ്ടാകാൻ ഇടയില്ല എന്നതു തീർച്ച. ബാക്കിവരുന്ന 50% സീറ്ററുകളുടെ കാര്യത്തിലോ? വർഷംതോറും 75000 രൂപയോ അതിലധികമോ നൽകാനുള്ള ശേഷി 1% കുടുംബങ്ങൾക്കുപോലും ഉണ്ടോ എന്നതു സംശയം. ഒരുപക്ഷെ നമ്മുടെ സ്വാശ്രയ വക്താക്കൾ കരുതുന്നുണ്ടാകും കേരളീയർ ഇതിനെക്കാളൊക്കെ സമ്പന്നരാണെന്ന്. കൊച്ചി സർവകലാശാലയുടെ സ്വാശ്രയ ബി.ടെക് കോഴ്സുകൾക്കുള്ള പേയ്മെൻറ് സീറ്റുകൾക്ക് ആളെ കിട്ടാതെ വന്നതും തൻമൂലം സീറ്റുകളുടെ എണ്ണം 700-ൽ നിന്ന് 600-ആക്കി കുറയ്ക്കേണ്ടിവന്നതും ഇവരുടെ ആവേശം തണുപ്പിച്ചോ എന്നറിയില്ല.

കേരളത്തിൽ പരിയാരം മെഡിക്കൽ കോളേജിനു പുറമെ കൊച്ചി, കോട്ടയം സർവകലാശാലകളുടെ വകയായി രണ്ടു മെഡിക്കൽ കോളേജുകൾ കൂടി വരുന്നതായി സങ്കൽപ്പിക്കുക. അപ്പോൾ സർക്കാർ മേഖലയിൽ 700 മെഡിക്കൽ സീറ്റുകളും സ്വാശ്രയ മേഖലയിൽ 300 സീറ്റുകളും-അങ്ങിനെ മൊത്തം 1000 സീറ്റുകളുണ്ടായിരിക്കും. അപ്പോൾ ഓരോ ജനവിഭാഗത്തിൽപ്പെട്ടവർക്കുമുണ്ടാകുന്ന മെഡിക്കൽ സീറ്റുകളുടെ ലഭ്യത ഏതാണ്ട് പട്ടികയിൽ കൊടുത്തിരിക്കുന്നതുപോലെയായിരിക്കും.

പട്ടിക

| ജനവിഭാഗം | മെഡിക്കൽ സീറ്റുകൾ | ജനസംഖ്യ (ഏകദേശം) | സീറ്റ്/ജനസം അനുപാതം |
|---|---|---|---|
| മുഴുവർ ജനങ്ങൾ | 400 | 30000000 | 1:75000 |
| ഈഴവർ | 84 | 7500000 | 1:89285 |
| മുസ്ലിം | 72 | 6600000 | 1:91666 |
| Sc/ST | 70 | 3600000 | 1:51430 |
| സംവരണ വിഭാഗങ്ങൾ (ആകെ) | 300 | 20000000 | 1:66666 |
| ധനികർ(5%) | 300 | 1500000 | 1:5000 |
| അതിധനികർ(1%) | 150 | 300000 | 1:2000 |

അതായത് സമൂഹത്തിൽ ഏറ്റവും സമ്പന്നരായ 5% ജനങ്ങൾക്ക് 5000 പേർക്ക് ഒരു സീറ്റ് എന്ന തോതിലും, അതിൽത്തന്നെ അതി സമ്പന്നരായ ഒരു ശതമാനത്തിന് 2000 പേർക്ക് ഒരു സീററ് എന്ന തോതിലും നീക്കി വെക്കുകയായിരിക്കും ഫലത്തിൽ ചെയ്യുന്നത്. വേറൊരു രീതിയിൽ പറഞ്ഞാൽ ജനസംഖ്യയിൽ 95% വരുന്നവർക്ക് ലഭ്യമാകുന്നത് 70 ശതമാനം സീറ്റുകൾ മാത്രം. ധനികരായ 5 ശതമാനത്തിന് 30% സീറ്റുകളും അതിൽത്തന്നെ അതിധനികരായ 1% ആളുകൾക്കായി 15% മെഡിക്കൽ സീറ്റുകളും സംവരണം ചെയ്യപ്പെടുന്ന അവസ്ഥ! സ്വാശ്രയ കോഴ്സുകളുടെ ശക്തരായ വക്താക്കളിൽ മിക്കവരും ജാതി സംവരണത്തിന്റെ കടുത്ത വിരോധികളാണെന്നുള്ളതാണ് രസകരമായ അവസ്ഥ. ജാതിസംവരണം-പ്രത്യേകിച്ചും ഉന്നത വിദ്യാഭ്യസരംഗത്തെ പ്രവേശനത്തിന് ക്രീമിലെയറുകാരെ ഒഴിവാക്കിക്കൊണ്ടുള്ളത്-അവസരങ്ങൾ നിഷേധിക്കപ്പെട്ടവർക്കുവേണ്ടിയുള്ളതാണെന്നതാണ് വസ്തുത. ഈ പുതിയ സ്വാശ്രയമോഡൽ സംവരണമോ? സർവവിധ സൗകര്യങ്ങളുണ്ടായിട്ടും, ഏറ്റവും മികച്ച വിദ്യാലയങ്ങളിൽ പഠിച്ചതിനുശേഷവും പ്രവേശന പരീക്ഷയിൽ നല്ല റാങ്കുകൾ ലഭിക്കാത്തവർക്കാണ് ഇതിന്റെ ആനുകൂല്യം ലഭിക്കുന്നത്. കൊച്ചിയിലെ ബി.ടെക് കോഴ്സുകളുടെ അഡ്മിഷൻ ലിസ്റ്റുകൾ നോക്കൂ. 30000 ത്തിലേറെ പേർ എഴുതിയ പരീക്ഷയിൽ പതിനയ്യായിരവും പതിനേഴായിരവുമൊക്കെ റാങ്കു നേടിയവർക്ക് അവിടെ എഞ്ചിനീയറിംഗ് സീറ്റുകൾ ലഭിക്കുന്നു. അവർക്കുള്ള ഏകഗുണം അച്ഛനമ്മമാർക്ക് പണമുണ്ടെന്നുള്ളതുമാത്രം. പതിനായിരത്തിനടുത്ത് റാങ്കുനേടി അഡ്മിഷന് അർഹനാകുന്ന ആദിവാസിവിദ്യാർഥികൾ മിടുക്കരാണെന്ന കാര്യത്തിൽ ഒരു തർക്കവുമില്ല. കാരണം അവർ കയറിവരുന്ന പാത അത്ര ദുർഘടമാണ്. എന്നിട്ടുപോലും ഇവരെ പുച്ഛത്തോടെ മാത്രം കാണുന്ന നമ്മുടെ സ്വാശ്രയാനുകൂലികൾ ഈ പുതിയ സംവരണത്തിൽ അന്യായമൊന്നും കാണാത്തത് അവരുടെ വർഗതാൽപര്യം കൊണ്ടു മാത്രമാണെന്ന് നിസ്സംശയം പറയാം. ജാതിസംവരണത്തിലെ ക്രീമിലെയർ അനുകൂലികളിൽ ചിലർ എടുക്കുന്ന നിലപാടും കണ്ണുതുറപ്പിക്കുന്നതാണ്. ഉദാഹരണത്തിന് സാമൂഹിക നീതിയുടെ സ്വയം പ്രഖ്യാപിത ജിഹ്വയായ കേരളകൗമുദി പത്രം. സ്വാശ്രയ വിദ്യാഭ്യാസത്തിന് അനുകൂല

മായി ശക്തമായ മുഖപ്രസംഗം എഴുതിക്കളഞ്ഞു അവർ. നമ്മുടെ പുതിയ ഉപരിവർഗത്തിൽ മുന്നോക്ക ജാതിക്കാരായ ധനികർ മാത്രമല്ല, പിന്നോക്ക ജാതികളിലും ധനികരുണ്ടെന്ന് കേരളകൗമുദിയുടെ നിലപാടു നമ്മെ ഓർമിപ്പിക്കുന്നു.

**ലിംഗപരമായ വിവേചനം**

കേരളത്തിലെ ജനങ്ങളിൽ സ്ത്രീകളാണല്ലോ കൂടുതൽ. സ്ത്രീകൾക്കു തുല്യാവസരങ്ങൾ നൽകുകയെന്നതു സാമൂഹിക നീതിയുടെ ഒഴിച്ചുകൂടാനാവാത്ത ഘടകമാണ്. സ്കൂൾ-സർവകലാശാലാ പൊതു പരീക്ഷകളുടെ റാങ്കു ലിസ്റ്റുകൾ നോക്കിയാൽ അതിലേറെ പെൺകുട്ടികളാണുള്ളതെന്ന വസ്തുത അവരുടെ കഴിവിൻെറയും വിദ്യാഭ്യാസ പുരോഗതിയുടെയും തെളിവാണ്. എന്നിട്ടും അടുത്തകാലത്തായി മെഡിക്കൽ പ്രവേശന പരീക്ഷയിലും മറ്റും അവർ ആൺകുട്ടികളുടെ പിന്നിലാണ്. മെഡിക്കൽ പ്രവേശനത്തിൽ 35-40 ശതമാനത്തോളം സീറ്റുകളേ പെൺകുട്ടികൾക്ക് ഇപ്പോൾ ലഭിക്കുന്നുള്ളു. പ്രവേശന പരീക്ഷകൾക്കു വേണ്ടിയുള്ള കോച്ചിങ് ക്യാമ്പുകളാണിതിനു കാരണം. ഇത്തരം പ്രത്യേക പരിശീലനത്തിന് ആൺകുട്ടികളുടെയത്ര പെൺകുട്ടികളെ രക്ഷിതാക്കൾ അയയ്ക്കുന്നില്ല. ജീവിതത്തിൽ ഇരുകൂട്ടരും വഹിക്കേണ്ട പങ്കിനെപ്പറ്റിയുള്ള വ്യത്യസ്ഥ കാഴ്ചപ്പാടാണിതിനു കാരണം. സ്വാശ്രയ വിദ്യാഭ്യാസപദ്ധതിയുടെ വരവോടെ ലിംഗപരമായ ഈ വിവേചനം കൂടുതൽ രൂക്ഷമാകും. ഉന്നതവിദ്യാഭ്യാസത്തിനായി ലക്ഷങ്ങൾ മുടക്കേണ്ട അവസ്ഥ വരുമ്പോൾ ആൺകുട്ടികൾക്കു മുൻഗണന ലഭിക്കുമെന്ന് തീർച്ച. ആൺകുട്ടികളുടെ വിദ്യാഭ്യാസത്തിനും അതുവഴി ലഭ്യമാകുന്ന തൊഴിലിനുംവേണ്ടി ലക്ഷങ്ങൾ ചിലവിടാൻ മടിക്കാത്ത രക്ഷിതാക്കൾ പെൺകുട്ടികളുടെ കാര്യം വരുമ്പോൾ ഇതേ ലക്ഷങ്ങൾ സ്ത്രീധനത്തിനും വിവാഹത്തിനുമായി നീക്കി വെക്കാനാണ് സാധ്യത.

വർഗപരവും ലിംഗപരവുമായ അസമത്വങ്ങൾ വർധിപ്പിക്കുന്ന ഈ പദ്ധതി പൊതുമുതൽ ഉപയോഗിച്ചാണ് പലപ്പോഴും അരങ്ങേറുന്നത്. പരിയാരം കോളേജിന് സർക്കാർ നൽകിയ ഭൂമിയും, ബാങ്ക് ഗ്യാരൻറിയുമൊന്നുമല്ല ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്. അത് നഗ്നമായ, കുറ്റകരമായ അഴിമതിയാണ്. പൊതുസർവകലാശാലകളും സർക്കാരും സ്വാശ്രയ കോഴ്സുകൾ തുടങ്ങുന്ന കാര്യമോ? ഇവിടെ തുടങ്ങുന്ന കോഴ്സുകളൊന്നുംതന്നെ പൂർണമായി സ്വാശ്രയ കോഴ്സുകളാണെന്നു പറയാൻ പറ്റില്ല. വിദ്യാർഥികളിൽ നിന്ന് ഉയർന്ന ഫീസുകൾ ഈടാക്കുന്നതുകൊണ്ടു മാത്രം മൂലധനവും ചെലവുകളും വഹിക്കാൻ സാധ്യമല്ലാത്ത പല കോഴ്സുകളുമുണ്ട്. ഇവയിൽ പൊതുമുതൽ നിർലോഭമായി ഉപയോഗിക്കപ്പെടുന്നു. അങ്ങിനെ പൊതുമുതൽ ഉപയോഗിച്ചുകൊണ്ടുതന്നെ യോഗ്യതയില്ലാത്ത വിദ്യാർഥികളെ-അവർ ധനികരാണെന്ന ഒറ്റ കാരണത്താൽ മറ്റു യോഗ്യതയുള്ളവരുടെ മുന്നിൽ കടത്തിവിടുന്ന പദ്ധതിയാണിവിടെ അരങ്ങേറിക്കൊണ്ടിരിക്കുന്നത്. സ്വാശ്രയ വിദ്യാഭ്യാസരംഗത്തെ അനുകൂലിക്കുന്നവരാർക്കും സാമൂഹിക നീതിയെപ്പറ്റി മിണ്ടാൻ അവകാശമില്ലെന്നതാണ് സത്യം.

സ്വാശ്രയ വിദ്യാഭ്യാസം എന്ന അട്ടിമറി പ്രസ്ഥാനം, കേരളത്തിലെ

ബഹുഭൂരിപക്ഷം ജനങ്ങളുടെയും താൽപര്യങ്ങൾക്കു വിരുദ്ധമാണ്. കേരളം സാമൂഹ്യരംഗത്ത് ഇതുവരെ നേടിയ പുരോഗതിയെ ഇല്ലാതാക്കുന്ന ഒരു പ്രക്രിയയാണിത്. സത്യവും നീതിയും നൻമയും പുലർന്നുകാണണമെന്ന് ആഗ്രഹിക്കുന്ന സാധാരണക്കാരായ ജനങ്ങൾ രാഷ്ട്രീയ വ്യത്യാസങ്ങൾ മറന്ന് ഈ ഗൂഢാലോചനയെ എതിർത്തു തോൽപിക്കേണ്ടിയിരിക്കുന്നു.

●

★ ബോധന മാധ്യമം മാതൃഭാഷയാക്കുക.

★ അൺഎയ്ഡഡ്-ഇംഗ്ലീഷ്മീഡിയം സ്കൂളുകൾ നിർത്തലാക്കുക.

★ അശാസ്ത്രീയമായ രീതിയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ അനുവദിക്കുന്നത് നിർത്തുക.

★ ഹയർസെക്കൻററിതലം വരെയുള്ള എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾക്ക് കൈമാറുക.

★ പൊതുവിദ്യാഭ്യാസം തൊഴിലധിഷ്ഠിതമാക്കുക.

★ ഉന്നതവിദ്യാഭ്യാസം സംസ്ഥാനത്തിൻെറ വികസന-വൈജ്ഞാനികാവശ്യങ്ങൾക്കനുസരിച്ച് പുനരാവിഷ്കരിക്കുക.

★ വിദ്യാഭ്യാസത്തിൻെറ എല്ലാ തലങ്ങളിലും സാമൂഹ്യനിയന്ത്രണം ഉറപ്പാക്കുക.

KSSP 0745 IE D1/8 Nov'95 5K 0300 LL16/95

Swashraya Vidyabhyasavum Samuhika Neethiyum ◆ Published and Distributed by Kerala Sastra Sahithya Parishad, Thrissur ◆ Printed at KTC Offset Printers, Kozhikode ◆ Price: Rs.3/-